# ഗാലയോടുള്ള പ്രണയം



*ദ പെർസിസ്റ്റൻസ് ഓഫ് മെമ്മറി (1931)*

എലൂവാദിൻെറ ഭാര്യയ്ക്ക് വളരെ ധിഷണാപരമായ ഒരു മുഖമുള്ളതായി എനിക്കു പെട്ടെന്ന് തോന്നി. അവൾ എൻെറ വിജയമാവാൻ, എൻെറ ഭാര്യയാവാൻ വിധിക്കപ്പെട്ടിരുന്നു.....

ഞങ്ങൾ അവസാനമായി നിശ്ചയിച്ച ദിവസം അവൾ വെള്ള വസ്ത്രം ധരിച്ചിരുന്നു. അത് വളരെ നേർത്ത ഉടയാടയായിരുന്നു. ഞങ്ങൾ മലഞ്ചരിവിലൂടെ കയറിയപ്പോൾ എനിക്ക് തണുപ്പുതരുന്ന വിധത്തിൽ അത് വേപഥുവാർന്നു. ഞങ്ങൾ മുകളിലേക്ക് കയറുമ്പോൾ കാററ് വളരെ അക്രമാസക്തമായിരുന്നു. ഞങ്ങളുടെ നടത്ത ഉയരങ്ങളിൽ നിന്ന് വ്യതിചലിപ്പിക്കാനുള്ള നിമിത്തമായി ഞാൻ അത് ഉപയോഗപ്പെടുത്തി.

ഞങ്ങൾ വീണ്ടും താഴോട്ടിറങ്ങി. കടലിന് അഭിമുഖമായി, ശിലയിൽ കൊത്തിയെടുത്ത ഒരു ബഞ്ചിൽ ഞങ്ങൾ ഇരുന്നു. അത് കാററിൻെറ ഏററവും നേർത്ത ക്രോധത്തിൽ നിന്നും ഞങ്ങളെ പരിരക്ഷിച്ചു. കാദേക്വിലെ, നിർദ്ദാക്ഷിണ്യം ഉപേക്ഷിക്കപ്പെട്ട ധാതുസംയുക്തമായ ഒരിടമായിരുന്നു അത്. എൻേറയും ഗാലയുടേയും തൊണ്ടയിൽ വേദനയോടെ കുടുങ്ങിയ കണ്ണുനീരിൻെറ ആദിമരുചിയാൽ പരിവേഷിതരായി, സെപ്തംബർ മാസം ആരബ്ധ പഞ്ചമി ചന്ദ്രൻെറ നേർത്ത രജത ലവംഗപ്പൂവ് ഞങ്ങളുടെ മീതെ ഉയർത്തിപ്പിടിച്ചിരുന്നു. എന്നാൽ തേങ്ങിക്കരയാൻ ആഗ്രഹിച്ചില്ല. അത് ഞങ്ങളെ പിന്നിട്ടുപോവാൻ ഞങ്ങൾ ആഗ്രഹിച്ചു.

ഗാലയുടെ മുഖം ദൃഢഭാവം എടുത്തുധരിച്ചു.

''നിനക്കുവേണ്ടി ഞാനെന്തു ചെയ്യാൻ നീ ആഗ്രഹിക്കുന്നു?'' എൻെറ കൈകളാൽ അവളെ ചുററിവരിഞ്ഞുകൊണ്ട് ഞാൻ പറഞ്ഞു.

വികാരംകൊണ്ട് അവൾ നിശ്ശബ്ദയായി. സംസാരിക്കാൻ അവൾ പല ശ്രമങ്ങളും നടത്തി. ഒടുവിൽ അശ്രുക്കൾ കവിളിലൂടെ താഴോട്ട് ഒഴുകവെ, അവൾ തൻെറ ശിരസ്സ് ചലിപ്പിച്ചു. ഞാൻ നിർബന്ധിച്ചുകൊണ്ടേയിരുന്നു. നിർണ്ണായകമായ ഒരു പ്രയത്നത്തോടെ, വിതുമ്പിക്കരയുന്ന ഒരു കൊച്ചുകുട്ടിയുടെ ശബ്ദത്തിൽ എന്നോട് പറയാൻ വേണ്ടി, അവൾ ചുണ്ടുകളുടെ മുദ്ര പൊട്ടിച്ചു:

''നിങ്ങൾ അത് ചെയ്യുന്നില്ലെങ്കിൽ ആരോടും പറയുകയില്ലെന്ന് വാഗ്ദാനം ചെയ്യുമോ?''

ഞാൻ അവളുടെ വദനത്തിൽ, വായയുടെ അകത്തു ചുംബിച്ചു. ആദ്യത്തെ തവണയായിരുന്നു ഞാൻ അത് ചെയ്തത്. അതുവരെ, ഈ വിധത്തിൽ ഒരാൾക്ക് ചുംബിക്കാൻ കഴിയുമെന്ന് ഞാൻ സംശയിച്ചിരുന്നില്ല.

''നിനക്കുവേണ്ടി ഞാനെന്തുചെയ്യണമെന്ന് നീ ആഗ്രഹിക്കുന്നു?''

അപ്പോൾ ഗാല, അവളുടെ ആഹ്ളാദഭാവത്തിൻെറ അവസാനത്തെ മിനുക്കവും അവളുടേതായ സേച്ഛാധിപത്യത്തിൻെറ തീവ്രപ്രകാശമായി മാററിക്കൊണ്ട് മറുപടി പറഞ്ഞു:

''അങ്ങ് എന്നെ കൊല്ലണമെന്ന് ഞാൻ ആഗ്രഹിക്കുന്നു.''

ഈ ലോകത്തിൽ ആ മറുപടിയുടെ അർത്ഥം വ്യത്യാസപ്പെടുത്താൻ ഒരു വ്യാഖ്യാനത്തിനും കഴിയില്ല. അവൾ പറഞ്ഞത് കൃത്യമായി അത് അർത്ഥമാക്കുന്നു.

''അങ്ങ് അത് ചെയ്യാൻ പോവുകയാണോ?'' അവൾ ചോദിച്ചു.

അനിർവചനീയമായ ഒരു ഉദ്വേഗത്തിൻെറ ചുഴിയിൽ നഷ്ടപ്പെട്ട്, ഞാൻ മറുപടി പറയാൻ താമസിച്ചു. ഞാൻ പ്രതീക്ഷിച്ച ഊഷ്മള പ്രണയ നിർഭരമായ വിവാഹാഭ്യർത്ഥനയ്ക്കുപകരം, എൻേറതുമാത്രമായ രഹസ്യം ഒരു സമ്മാനമായിത്തന്നതിൽ ഞാൻ അത്രമേൽ നിരാശാഭരിതനും വിസ്മിതനുമായി.

''അങ്ങ് അത് ചെയ്യാൻ പോവുകയാണോ?'' അവൾ ആവർത്തിക്കുന്നത് ഞാൻ കേട്ടു.

അവളുടെ ശബ്ദത്തിൽ സ്വരഭേദം സംശയത്തിൻെറ ഔദ്ധത്യത്തെ ഒററിക്കൊടുത്തു. ധാർഷ്ട്യംകൊണ്ട് പ്രചോദിതനായി, ഞാൻ എന്നെത്തന്നെ ഒന്നിച്ചുകൂട്ടി. എൻെറ ധാർമ്മിക ബലത്തിൻേറയും ഭ്രാന്തിൻേറയും സംഭാവ്യതകളിൽ അതുവരെ ഗാലയ്ക്ക് ഉണ്ടായിരുന്ന വിശ്വാസത്തെ നശിപ്പിക്കുകയാണെന്ന് ഞാൻ പൊടുന്നനെ ഭയപ്പെട്ടു. വീണ്ടും ഞാൻ അവളെ എൻെറ കൈകളിലൊതുക്കി. എനിക്ക് കഴിയാവുന്ന ഏററവും ഗംഭീരമായ രീതിയിൽ ഞാൻ മറുപടി പറഞ്ഞു.

''അതെ.''

'ഇല്ല. ഞാൻ അവളെ കൊല്ലുകയില്ല' എന്ന് എൻെറ ഉള്ളിൽ ആവർത്തിച്ചുപറയവെ, ഞാൻ അവളെ വീണ്ടും രൂക്ഷമായി ചുംബിച്ചു.

എൻെറ രണ്ടാമത്തെ ചുംബനം, എൻെറ അലിവിൻെറ കപടനാട്യത്തിൻെറ പ്രാഭവം കൊണ്ട് ഒരു ജൂദാസ് ചുംബനമായിരിക്കവെ, അവളുടെ ജീവിതം രക്ഷപ്പെടുത്തുകയും എൻെറ ആത്മാവിനെ പുനരുജ്ജീവിപ്പിക്കുകയും ചെയ്യുന്ന പ്രവർത്തനം ഒരേസമയം പൂർത്തിയാക്കി.

(സാൽവദോർ ഡാലിയുടെ ''സാൽവദോർ ഡാലിയുടെ രഹസ്യജീവിതം'' എന്ന ആത്മകഥയിൽ നിന്ന്).

---

ചിത്രകാരൻ. ആദ്യം അദ്ദേഹം ഇംപ്രഷനിസ്ററ് ആയിരുന്നു. ക്യൂബിസത്തിൻെറ ആരംഭബിന്ദു അദ്ദേഹത്തിൻെറ ചിത്രങ്ങളിലുണ്ട്.

7. പോൾ എലൂവാദ് (*1895—1952*)—*സറിയലിസ*ത്തിൻെറ പ്രമുഖ വ്യാഖ്യാതാക്കളിൽ ഒരാളായ ഫ്രഞ്ചുകവി. പാരീസിൽ വിദ്യാഭ്യാസം പൂർത്തിയാക്കി. 1912–14 കാലഘട്ടത്തിൽ ഒരു ടി.ബി. സാനട്ടോറിയത്തിൽ കഴിയുമ്പോഴായിരുന്നു അദ്ദേഹം പിന്നീട് വിവാഹം ചെയ്ത ഗാലയെ കണ്ടുമുട്ടിയത്. 1917-ൽ അവർ വിവാഹിതരായി. 1924-ൽ ആ ബന്ധം തകർച്ചയുടെ വക്കിൽ എത്തിയപ്പോൾ അദ്ദേഹം തെക്കെ അമേരിക്ക, ആസ്ട്രേലിയ എന്നിവിടങ്ങളിലേക്ക് സഞ്ചരിച്ചു. 1930-ൽ അവരുടെ വിവാഹബന്ധം വേർപെടുത്തി. ഗാല പിന്നീട് സാൽവദോർ ദാലിയെ വിവാഹം ചെയ്തു. 1982-ൽ മരിക്കുന്നതുവരെ ഗാല സാൽവദോർ ദാലിയുടെ സന്തത സഹചാരിയായിരുന്നു.



701 1989 Feb. 19



## എം.കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ജീവിതത്തിലെ സംഭവങ്ങൾ ഋജുരേഖയിലെന്നപോലെയാണ് ഉണ്ടാവുക. ഒരു സംഭവത്തിനുശേഷം വേറൊന്ന്; ആ വേറൊന്നിനുശേഷം മററൊന്ന്. ഇവയിൽ എല്ലാം നമ്മുടെ ഓർമ്മയിൽ തങ്ങിനില്ക്കില്ല. ചിലത് അവയുടെ പ്രാധാന്യംകൊണ്ടോ വൈകാരികത്വംകൊണ്ടോ നമ്മുടെ സ്മൃതിദർപ്പണത്തിൽ എപ്പോഴും പ്രതിഫലിക്കും. ആ വിധത്തിലുള്ള ഒരു സംഭവത്തെക്കുറിച്ചാണ് ഞാനിന്നു പറയുന്നത്. അന്നു ഞാൻ സ്ക്കൂൾ വിദ്യാർത്ഥിയായിരുന്നു. താമസിച്ചിരുന്നത് തിരുവനന്തപുരത്തെ ശംഖുംമുഖം കടപ്പുറത്തിനടുത്തുള്ള ഒരു വീട്ടിൽ. സ്ക്കൂളിൽനിന്ന് തിരിച്ചെത്തിയാൽ ഉടനെ കടപ്പുറത്തേക്ക് ഓടും. അവിടെ എന്റെ പരിചയക്കാരായ പ്രായംകൂടിയ ആളുകൾ മണലിലിരുന്നു ചീട്ടുകളിക്കുന്നുണ്ടാവും. ആ കളിക്കാരിൽ ഏററവും പ്രഗല്ഭൻ പി.ഡബ്ൾയൂ.ഡിയിൽ ജോലിയുണ്ടായിരുന്ന ചന്ദ്രശേഖരൻ നായരായിരുന്നു. അദ്ദേഹത്തിന്റെ പിറകിൽ ചെന്നിരുന്ന് ചീട്ടുകളി കാണാൻ എന്തു രസമായിരുന്നെന്നോ! ചന്ദ്രശേഖരൻനായർ ഒരിക്കലും കളിയിൽ തോല്ക്കില്ല. മററു കളിക്കാർ തോററ് കാതിൽ ജോക്കർച്ചീട്ട് തൂക്കിയിട്ട് കളിക്കുമ്പോൾ അദ്ദേഹം ഗൗരവം വിടാതെ ചീട്ടിറക്കുന്നതും ജയസൂചകമായി അവ വാരിയെടുത്ത് പുറംതിരിച്ചു മുൻപിൽ അടുക്കിവയ്ക്കുന്നതും ഞാൻ കണ്ടിട്ടുണ്ട്. കളിതീർന്നാൽ ആരോടും ഒന്നും മിണ്ടാതെ ചന്ദ്രശേഖരൻനായർ എഴുന്നേററുപോകും. അങ്ങനെ ദിവസവും കളി. ആ വിദഗ്ദ്ധനായ കളിക്കാരന്റെ പിറകിൽ എപ്പോഴും ഞാൻ. ഒരുദിവസം ചന്ദ്രശേഖരൻനായർ ചീട്ടുകളിക്കാൻ എത്തിയപ്പോൾ ഷർട്ട് ഇട്ടിരുന്നു. സാധാരണമായി അദ്ദേഹം ബനിയൻപോലും ധരിക്കാറില്ല. അന്നു കളികഴിയാറായപ്പോൾ സൂര്യൻ പടിഞ്ഞാറേച്ചക്രവാളത്തിൽ എത്തിക്കഴിഞ്ഞിരുന്നു. കളി തീരുന്നതിനുമുൻപുതന്നെ ചന്ദ്രശേഖരൻനായർ ചീട്ടുകൾ താഴെയിട്ടു. എഴുന്നേററു. ആരോടും ഒന്നും മിണ്ടാതെ കടൽക്കരയിലൂടെ തെക്കോട്ടു നടന്നു. 'ചേട്ടാ, ചേട്ടാ' എന്നു കൂട്ടുകാർ വിളിച്ചു. തിരിഞ്ഞുനോക്കുകപോലും ചെയ്യാതെ അദ്ദേഹം നടന്നു. നടന്നുനടന്ന് അകലെയുള്ള ഒരു വലിയ വള്ളത്തിന്റെ അപ്പുറത്തായി അദ്ദേഹം. 'കിറുക്കോ?' എന്ന് ഒരാൾ ചോദിച്ചു. വളരെനേരം ഞങ്ങൾ അദ്ദേഹം വരാനായി കാത്തിരുന്നു. വന്നില്ല. രാത്രിയായപ്പോൾ അദ്ദേഹത്തിന്റെ വീട്ടിൽച്ചെന്ന് അന്വേഷിച്ചു. വന്നിട്ടില്ല. അടുത്തദിവസവും അതിന്റെയടുത്ത ദിവസവും അന്വേഷണം. വന്നില്ല. ഇതെഴുതുന്ന സമയംവരെ അദ്ദേഹം തിരിച്ചെത്തിയിട്ടില്ല. അദ്ദേഹം കടലിൽച്ചാടി മരിച്ചോ? അതോ വല്ല മലയിലുംചെന്ന് സന്ന്യാസിയായി ഇരുന്ന് കാലം കഴിച്ചുകൂട്ടിയോ? ഒന്നുമറിഞ്ഞുകൂടാ. എന്നെക്കാൾ ഇരുപതു വയസ്സ് കൂടിയിരുന്ന അദ്ദേഹം ഇന്ന് ജീവിച്ചിരിക്കുന്നില്ല എന്നതു തീർച്ച. അഞ്ചുകൊല്ലം മുൻപ് അദ്ദേഹത്തിന്റെ ഒരു ബന്ധുവിനെ ഞാൻ കുളത്തൂരെന്ന സ്ഥലത്തുവച്ച് കണ്ടു. 'ചന്ദ്രശേഖരൻനായരെക്കുറിച്ച് വല്ല അറിവുമുണ്ടോ?' എന്ന് ഞാൻ അയാളോടു ചോദിച്ചു. 'ഇല്ല. അന്ന് കടപ്പുറത്തുനിന്ന് പോയതുതന്നെ. പിന്നെ കണ്ടിട്ടേയില്ല' എന്നായിരുന്നു അയാളുടെ മറുപടി. ആ ബന്ധുവും കഴിഞ്ഞവർഷം മരിച്ചു.

ചന്ദ്രശേഖരൻനായർ കാലത്തിന്റെ ശൂന്യതയിൽ അന്തർദ്ധാനം ചെയ്തതുപോലെ അക്ബർ കക്കട്ടിലിന്റെ 'വിധി'യെന്ന ചെറുകഥ ശൂന്യതയിൽ തിരോധാനം ചെയ്യുന്നു. ഒരുത്തൻ മെലിഞ്ഞു മെലിഞ്ഞു വന്നു. മെലിഞ്ഞുവന്നെങ്കിലും തളർച്ചയില്ല, ക്ഷീണമില്ല. ഒരുദിവസം അയാൾ വീട്ടിലെത്തിയപ്പോൾ വിദ്യുച്ഛക്തി ഇല്ല. താക്കോൽപ്പഴുതു കാണാം. അതിലൂടെ അയാൾ നുഴഞ്ഞുകയറി. ചീട്ടുകളിക്കാരനെ കാലത്തിലും സ്ഥലത്തും പ്രതിഷ്ഠിക്കാൻ ഞാൻ ശ്രമിക്കുമ്പോൾ അവരണ്ടും എന്നെനോക്കി പുച്ഛരിച്ചു ചിരിക്കുന്നു. ഏത് ആന്തരാവഗമനമാണ് ദുർഗ്രഹമായ ഇക്കഥയുടെ സൃഷ്ടിക്കു ഹേതുവെന്ന് ഞാൻ ആലോചിക്കുമ്പോൾ എന്റെ ബുദ്ധിശൂന്യമായ ആലോചനയെ ആക്ഷേപിച്ച് കലാത്മകത്വം പൊട്ടിച്ചിരിക്കുന്നു. ധിഷണയുടെ 'ട്രിക്കു'കളായ ഇത്തരം കഥകൾ എഴുതാൻ ഒരു പ്രയാസവുമില്ല. ജീവിതത്തോട് ഒരു ബന്ധവുമില്ലാത്ത ഇത്തരം കഥകൾ കൊണ്ട് ഒരു പ്രയോജനവുമില്ല.

ഹംഗറിയൻ കമ്മ്യൂണിസ്ററ് നേതാവായിരുന്ന ബേലോ കൂണിന്റെ മകൾ അഗ്നിസ് കൂൺ റഷ്യൻ മഹാകവി പസ്തർനക്കിനെ കണ്ടതിന്റെ വിവരണം ഉജ്ജ്വലതയാർന്ന The New Hungarian Quarterly എന്ന ത്രൈമാസികത്തിൽ ഞാൻ വായിച്ചിട്ടുണ്ട്. റഷ്യൻ മഹാകവി ബ്ളൊക്ക് ഒരിക്കൽ പസ്തർനക്കിനോടു പറഞ്ഞ ഒരു സംഭവം ആ വിവരണത്തിന്റെ ഒരുഭാഗത്തുണ്ട്. ഒരു നക്ഷത്രത്തെ കണ്ടയുടനെ ബ്ളൊക്ക് അതിന്റെനേർക്കു കൈനീട്ടി. അതു കൈയിൽ കിട്ടണമെന്ന് ആഗ്രഹിച്ചു. അനന്തമായി അങ്ങനെ ആഗ്രഹിച്ചുകൊണ്ടിരുന്നു ബ്ളൊക്ക്. അങ്ങു ദൂരത്തുനില്ക്കുന്ന നക്ഷത്രമെന്ന ലക്ഷ്യത്തെ കരഗതമാക്കാൻ അഭിലഷിക്കുമ്പോഴാണ് കലയുടെ ജനനം. ആ ലക്ഷ്യമില്ലാതെ അക്ബർ കക്കട്ടിൽ എന്തിനെഴുതുന്നു? (കഥ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ)

*ചിലർക്ക് അഞ്ചാംപനി പിടിപെടുന്നതുപോലെയോ ഫ്ളുവിന്റെ ആക്രമണം ഉണ്ടാകുന്നതുപോലെയോ കവിതയുടെ ബാധയുണ്ടാകുന്നു. അഞ്ചാംപനിയുടെ ലക്ഷണങ്ങൾ കണ്ടുകഴിഞ്ഞാൽ ഏതാണ്ട് ഏഴുദിവസം വേണം അവ മാറിക്കിട്ടാൻ. ഫ്ളൂവും ഒരാഴ്ച നില്ക്കും. എന്തു മരുന്നുകഴിച്ചാലും നിശ്ചിതദിനങ്ങൾ കഴിഞ്ഞേ മതിയാവൂ. കവിത ആക്രമിച്ചാൽ ഏറെ വരികൾ എഴുതിയാലേ കവി ഒന്നടങ്ങൂ.*

## സാമാന്യമര്യാദ

നമ്മൾ ശരീരം പൂർണ്ണമായും അന്യന്റെ മുൻപിൽ അനാവരണം ചെയ്യാറില്ല. അതുപോലെ ആത്മാവും പൂർണ്ണമായി അനാവരണം ചെയ്യരുതെന്ന് കാസാൻദ്സാക്കീസ് 'റിപോർട്ററു ഗ്രെക്കോ' എന്ന അതിസുന്ദര

മായ ഗ്രന്ഥത്തിൽ എഴുതിയിട്ടുണ്ട്. മനുഷ്യന് എപ്പോഴും 'പ്രൈവസി'—രഹസ്യത്വം വേണം എന്നു മറെറാരുവിധത്തിൽ പറയുകയാണ് ആ ഗ്രീക്ക് സാഹിത്യകാരൻ. ഈ പ്രൈവസിയെ ആരും ലംഘിക്കരുത്. അച്ഛൻെറ പ്രൈവസിയെ മകൻ തകർക്കാൻ എത്തരുത്; മകൻെറ രഹസ്യത്വത്തെ അച്ഛനും ലംഘിക്കാൻ പാടില്ല. ചാരിത്രശാലിനിയായ ഭാര്യയുടെ പ്രൈവസിയെ തകർക്കുന്ന ഭർത്താവ് ഖലനാണ്. യോഗ്യനായ ഭർത്താവിൻെറ കത്തുകൾ അയാളറിയാതെ തുറന്നുനോക്കി വായിച്ചിട്ട് ഒട്ടിച്ചുവയ്ക്കുകയും അയാളുടെ പിറകേ എപ്പോഴും സംശയത്തോടെ നടക്കുകയും ചെയ്യുന്നത് അഭിജാതയായ സ്ത്രീക്കു യോജിച്ച പ്രവൃത്തിയല്ല. ഓരോ വ്യക്തിക്കും ഓരോതരത്തിലാണ് ചിന്തയും വികാരവും. അവയെ ആ വ്യക്തി പുലർത്തിക്കൊള്ളട്ടെയെന്നു കരുതി അകന്നുനില്ക്കുമ്പോഴാണ് പുരുഷൻ പുരുഷനാകുന്നത്; സ്ത്രീ സ്ത്രീയാകുന്നത്. പക്ഷേ, ഈ അവകാശം അനുവദിച്ചുകൊടുക്കുന്നില്ല പലരും. അന്യൻെറ വീട്ടിൽ പാദവിന്യാസം കേൾപ്പിക്കാതെ കടന്നുവരികയും വന്നാൽ അടുക്കളവരെ കയറുകയും ചെയ്യുന്നവരാണ് അവർ. വീട്ടിലെ രഹസ്യങ്ങൾ അറിഞ്ഞ് അവിടത്തെ ആളുകളുടെ രഹസ്യത്വത്തെ ഇല്ലായ്മചെയ്യാനാണ് ഇവരുടെ യത്നം. മര്യാദയുടെ പേരിൽ ഗൃഹനായകൻ മൗനം അവലംബിക്കുന്നു എന്നുമാത്രം കരുതിയാൽ മതി.

പക്ഷേ, അതിഥികളുടെ ചെകിട്ടത്ത് അടിക്കുന്നതുപോലെ "പട്ടിയുണ്ട്, കടിക്കും" എന്ന് ഗെയ്ററിൽ എഴുതിവയ്ക്കാൻ പാടില്ല. അതിനെക്കാൾ നല്ലത് "ഈ വീട്ടിൽ ആരും വരേണ്ടതില്ല" എന്ന് ബോർഡെഴുതി വയ്ക്കുകയാണ്. അതുപോലെയുള്ള ഒരു പ്രവൃത്തിയാണ് "പ്രസംഗിക്കാൻ ഒഴിവില്ല" എന്ന് മുറിയിൽ എഴുതിവയ്ക്കുന്നത്. എം.കെ. മേനോൻ (വിലാസിനി) അങ്ങനെ കാർഡ്ബോർഡിലെഴുതി സ്വീകരണമുറിയിൽ വച്ചിട്ടുണ്ടെന്ന് കുങ്കുമം വാരികയിൽനിന്ന് ഞാൻ മനസ്സിലാക്കുന്നു. എം.കെ. മേനോൻ പ്രശസ്തനായ നോവലിസ്ററാണ്. അദ്ദേഹത്തിൻെറ യശസ്സ്, സമുദായം അദ്ദേഹത്തെ അംഗീകരിച്ചു എന്നതിൻെറ തെളിവാണ്. ഒരാൾക്ക് ഒരു കഴിവുണ്ടെങ്കിൽ സമുദായം അതിനെ വീണ്ടും വീണ്ടും മാനിക്കും. പാടാൻ കഴിവുള്ളവനെ വിളിച്ചുകൊണ്ടുപോയി പാടിക്കും. (യേശുദാസിനെ പാട്ടുകച്ചേരിക്ക് ആളുകൾ ക്ഷണിക്കുന്നു. എം. കൃഷ്ണൻനായരെ പാടാൻ ആരും വിളിക്കാറില്ല) എഴുതാൻ പ്രാഗല്ഭ്യമുള്ളവനോട് പത്രാധിപന്മാർ ലേഖനങ്ങളും കഥകളും കാവ്യങ്ങളും ചോദിക്കും. പ്രസംഗിക്കാൻ പാടവമുള്ളവരോട് സമ്മേളനങ്ങളിൽ പ്രഭാഷണം നിർവ്വഹിക്കാൻ ആവശ്യപ്പെടും. സമുദായത്തിൻെറ ആ മാനിക്കലിനെ അംഗീകരിക്കാൻ സൗകര്യമില്ലെങ്കിൽ അതിൻെറ പ്രതിനിധികളായി എത്തുന്നവരോട് മാന്യമായ രീതിയിൽ ആ അസൗകര്യം വ്യക്തമാക്കിക്കൊടുത്താൽ മതി. അവർ പൊയ്ക്കൊള്ളും. അതു ചെയ്യാതെ 'പ്രസംഗിക്കാൻ ഒഴിവില്ല' എന്ന് വീട്ടിൽ എഴുതിവയ്ക്കുന്നത് മാന്യതയല്ല. തന്നെ ഉയർത്തിയ സമുദായത്തെ നിന്ദിക്കലാണത്. അപമാനിക്കലാണത്.

"വിവാഹവേളകളും അദ്ദേഹത്തിന് [എം. കെ. മേനോന്] അലർജിയാണ്. ശവസംസ്കാരച്ചടങ്ങുകളിലും അദ്ദേഹം പങ്കെടുക്കാറില്ല" എന്നും കുങ്കുമത്തിൽ കാണുന്നു. ഇത് അർദ്ധസത്യമായിരിക്കാനാണിട. എൻെറ മകളുടെ വിവാഹത്തിന് ഞാൻ ക്ഷണക്കത്തയച്ചപ്പോൾ അദ്ദേഹം വധൂവരന്മാർക്ക് അഭ്യുദയം നേർന്നുകൊണ്ട് കത്തയച്ചു. വിവാഹങ്ങളിൽ പങ്കുകൊള്ളാറില്ലെന്നും വിനയമധുരമായി അറിയിച്ചു. എൻെറ മകൻ മരിച്ചപ്പോൾ ഞാനത് അദ്ദേഹത്തെ അറിയിച്ചില്ല. എങ്കിലും അദ്ദേഹം എൻെറ വീട്ടിൽ വരികയും വളരെനേരമിരുന്ന് ആശ്വാസവാക്കുകൾ പറയുകയും ചെയ്തു. മനുഷ്യത്വമില്ലാത്ത ആളല്ല എം.കെ. മേനോൻ. അതിന് ന്യൂനത്വം വരുത്തുന്ന ആ കാർഡ്ബോർഡ് അദ്ദേഹം എടുത്തുമാററട്ടെ.



*കാസൻദ്സാക്കീസ്*

## പ്രേംനസീർ

പത്രങ്ങളും വാരികകളും ഇപ്പോഴും പ്രേംനസീറിനെക്കുറിച്ച് എഴുതിക്കൊണ്ടിരിക്കുന്നു. അദ്ദേഹത്തെ അടുത്തറിഞ്ഞവർ സ്തുതിവചനങ്ങൾ ഉതിർത്തുകൊണ്ടിരിക്കുന്നു. പക്ഷേ, ഞാനവ കാണുന്നില്ല, കേൾക്കുന്നില്ല. എൻെറ കാതിൽ പ്രേംനസീറിൻെറ വാക്കുകൾ മാത്രമേയുള്ളു; മാധുര്യവും മര്യാദയും കലർന്ന വാക്കുകൾ. അദ്ദേഹം കാറിൽനിന്നിറങ്ങി എൻെറ വീട്ടിലേക്കു കയറുന്നതിൻെറ ചിത്രം മാത്രമേ എൻെറ മനസ്സിലുള്ളു. കഴിഞ്ഞവർഷം ഒരുദിവസം ആററിങ്ങലെ എഞ്ചിനീയർ മോഹൻദാസ് എൻെറ വീട്ടിൽവന്ന് "പ്രേംനസീറിന് സാറിനെ കാണണമെന്ന് ആഗ്രഹമുണ്ട്. ഇപ്പോൾ സൗകര്യമുണ്ടോ" എന്നു ചോദിച്ചു. എനിക്ക് അമ്പരപ്പാണ് ഉണ്ടായത്. പ്രേംനസീറാര്? ഞാനാര്? ഞാൻ ചോദിച്ചു: "അദ്ദേഹം എവിടെ?" "കാറിലിരിക്കുന്നു" എന്നു മോഹൻദാസിൻെറ മറുപടി. ഞാൻ ഓടിച്ചെന്ന് കാറിൻെറ ഡോർ തുറന്ന് അദ്ദേഹത്തിൻെറ കരതലം ഗ്രഹിച്ചു. "നിസ്സാരനായ എന്നെ കാണാൻ ഞാൻ താങ്കൾ പെർമിഷൻ ചോദിക്കുന്നോ?" എന്ന് ദുഃഖത്തോടെ ഞാൻ അദ്ദേഹത്തോടു ചോദിച്ചു. "അല്ല, ചിലപ്പോൾ 'ബിസി' ആയിരിക്കുമല്ലോ" എന്നു ചിരിച്ചുകൊണ്ടു പറഞ്ഞിട്ട് അദ്ദേഹം എൻെറ വീട്ടിലേക്കു വന്നു. ചലച്ചിത്രതാരം വന്നുവെന്നറിഞ്ഞ് ആളുകൾ അവിടെ ഓടിക്കൂടി. പ്രേംനസീർ അവരോടു കുറച്ചുനേരം സംസാരിച്ചിട്ട് വീണ്ടും വന്ന് ഇരുന്നു. വളരെനേരം നർമ്മഭാസുരമായി പലതും പറഞ്ഞു. താനൊരു ധനികനാണെന്നു വിചാരിച്ച് ആളുകൾ സമ്പാദ്യത്തിൻെറ കണക്കു ചോദിക്കുന്നതിനെയാണ് ഫലിതമയമായി പ്രേംനസീർ വർണ്ണിച്ചത്. "അടുത്ത ഫ്ളൈററിൽ എനിക്കു ഡൽഹിയിലേക്കു പോകണം. ഞാൻ ഇനിയും വരാം" എന്നു പറഞ്ഞ് അദ്ദേഹം പോയി.

ഈ സംഭവത്തിനുശേഷം ഒരു സമ്മേളനത്തിന് ഞാൻ അദ്ദേഹവുമായി പോയി. ആദ്യം കണ്ടതിൽനിന്നും സുന്ദരനായിരുന്നു അന്ന് അദ്ദേഹം. മീററിങ്ങിനുമുൻപ് ഞങ്ങൾ ഒരു മാന്യൻെറ വീട്ടിൽ തെല്ലുനേരം വിശ്രമിച്ചു. അപ്പോൾ തനിക്കു കൂടക്കൂടെ കാലുവേദനയുണ്ടാകുന്നുവെന്ന് പ്രേംനസീർ എന്നോടു പറഞ്ഞു. അലോപ്പതി ചികിത്സകൊണ്ട് മാറുന്നില്ലെന്ന് അദ്ദേഹം അറിയിച്ചപ്പോൾ ധാന്വന്തരം കുഴമ്പ് തേച്ചുനോക്കാത്തതെന്ത് എന്നു ഞാൻ അല്പജ്ഞാനം പ്രദർശിപ്പിച്ചു ചോദിച്ചു. അദ്ദേഹം ഹൃദ്യമായി ചിരിച്ചുകൊണ്ട് "ഇനി അതു വല്ലതുംതന്നെ നോക്കണം" എന്നു മറുപടി നല്കി.

പ്രേംനസീറിൻെറ പ്രഭാഷണം പ്രൗഢവും രസകരവുമായിരുന്നു. അതു കേട്ടതോടെ എനിക്കദ്ദേഹത്തോടുണ്ടായിരുന്ന ബഹുമാനം ഇരട്ടിയായി. തിരിച്ചു കാറിൽ പോരുമ്പോഴും ഇൻഡ്യൻ രാഷ്ട്രവ്യവഹാരത്തെക്കുറിച്ച് ആഴത്തോളം ചെന്ന് അദ്ദേഹം സംസാരിക്കുകയുണ്ടായി. പല മഹാവ്യക്തികളുടെയും സ്വഭാവസവിശേഷതകൾ അദ്ദേഹം അനായാസമായി എടുത്തുകാണിച്ചു. അതൊക്കെ കേട്ടപ്പോൾ എല്ലാവിധത്തിലും അദ്ദേഹം പ്രതിഭാശാലിയാണെന്ന് എനിക്കു തോന്നി. കാറ് എൻെറ വീട്ടിൻെറ നടയിൽ എത്തിയപ്പോൾ "ഇനിയുമൊരുദിവസം എൻെറ വീട്ടിൽ വരണം" എന്നു ഞാൻ അപേക്ഷിച്ചു. അദ്ദേഹത്തിൻെറ മറുപടി എൻെറ കാതിൽ ഇപ്പോഴും മുഴങ്ങുന്നു: "ഞാൻ വരാം, ഞാൻ വരാം." വരാൻ സാധിച്ചില്ല. അദ്ദേഹം എല്ലാക്കാലത്തേക്കുമായി അപ്രത്യക്ഷനായിരിക്കുന്നു. പുരുഷരത്നമേ, അങ്ങയെക്കുറിച്ച് ഈ വരികൾ എഴുതുമ്പോൾ എൻെറ കൈ വിറയ്ക്കുന്നു. കണ്ണു നനയുന്നു. നന്മയുടെ ഉടലെടുത്ത രൂപമായ അങ്ങ് കാലപ്രവാഹത്തിലെ ആവർത്തിക്കപ്പെടാത്ത ബിന്ദുവാണല്ലോ.

## ആരബ കവിത

1947-നു ശേഷമുള്ള ആരബ പൊയട്രിയുടെ സ്വഭാവമറിയണമെങ്കിൽ അബ്ദുള്ള അൽ—ഉധാരി തർജ്ജമചെയ്ത് പ്രസാധനംചെയ്ത Modern Poetry of the Arab World എന്ന

പുസ്തകം വായിക്കണം. (പെൻഗ്വിൻ ബുക്ക്. വില £ 3 = 95) കവിതയിലെ നവീനതയിലാണ് അവിടത്തെയും കവികൾക്ക് ആഭിമുഖ്യമെന്ന് ഈ സമാഹാരഗ്രന്ഥം വിളംബരം ചെയ്യുന്നു. ഇസ്രായേലി കമ്മ്യൂണിസ്ററ് പാർട്ടിയിലെ അംഗവും ഇരുപത്തഞ്ച് കാവ്യഗ്രന്ഥങ്ങളുടെ കർത്താവുമായ Samih Al—Qasim (ജനനം 1939) യുദ്ധത്തിൻെറ വിനാശാത്മകതയെയും കാലത്തിൻെറ അനന്തതയെയും ആവിഷ്കരിക്കുന്നതു കാണുക.

## The Clock on the Wall

My City collapsed
The clock was still on the wall
Our neighbourhood collapsed
The clock was still on the wall
The street collapsed
The clock was still on the wall
The square collapsed
The clock was still on the wall
My house collapsed
The clock was still on the wall
The wall collapsed
The clock
Ticked on.

ഇസ്രായേലി—പാലസ്ററീനിയൻ സഹവർത്തിത്വത്തിൽ വിശ്വസിച്ച കവിയായിരുന്നു റഷീദ് ഹുസൈൻ (1936—77). അക്കാരണംകൊണ്ടുതന്നെ അറബികളും ഇസ്രായേലികളും അദ്ദേഹത്തെ പീഡിപ്പിച്ചു. കവി കുടിതുടങ്ങി. ഒരു ന്യൂയോർക്ക് ഫ്ളാററിലുണ്ടായ തീപിടിത്തത്തിൽപ്പെട്ട് അദ്ദേഹം മരിച്ചു. റഷീദ് ഹുസൈൻെറ ഒരു കാവ്യം.

## Lessons in Parsing
## The First Lesson

He was sixty....
still teaching
Once he came into the class and said:
'Parse: "The teacher came" '
We thought he was joking
So we laughed and answered
"Came" : verb
"teacher" : ....?
Suddenly we understood.... in a flash
We fell silent
And heard him muttering:
"Came" : verb
"teacher" :
He didn't come!
The police brought him... but he will teach.

ഇതുപോലെ സുശക്തങ്ങളായ സെറിബ്രൽ കാവ്യങ്ങളാണ് ഈ ഗ്രന്ഥത്തിലാകെ.

* * *

ഖുശ്വന്ത്സിങ്ങിന് പാർലമെൻറിൻെറ സെൻട്രൽ ഹാളിൽനിന്നു കിട്ടിയ നേരമ്പോക്ക്.

പ്രസിഡൻറ് സഞ്ജീവറെഡ്ഡിയെപ്പോലെ പ്രസിഡൻറ് സെയിൽസിങ്ങിനെയും ശസ്ത്രക്രിയയ്ക്കു ടെക്സൻ ആശുപത്രിയിലാണ് കൊണ്ടുപോയത്. ശസ്ത്രക്രിയയ്ക്കായി മേശമേൽ കിടക്കുന്ന രാഷ്ട്രപതിയോടു ഡോക്ടർ ചോദിച്ചു: "താങ്കൾ റെഡിയായോ?" സെയിൽസിങ് മറുപടി പറഞ്ഞു: "ഞാൻ റെഡ്ഡിയല്ല. സെയിൽസിങ്ങാണ്."

## ആധിക്യം

ഇനി ഞാൻ എഴുതുന്ന ആശയങ്ങൾക്ക് തികഞ്ഞ മൗലികതയില്ല. നമ്മൾ ആധിക്യത്തിൻെറ കാലയളവിലാണ് ജീവിക്കുന്നതെന്ന് പറഞ്ഞത് ഫ്രഞ്ച് കവി പോൾ വലേറിയാണെന്നാണ് എൻെറ ഓർമ്മ. ഒന്നാമത്തേത് വേഗം കാളവണ്ടിയിലും കുതിരവണ്ടിയിലുമാണ് ഞാൻ ബാല്യകാലത്തു സഞ്ചരിച്ചത്. പിന്നീട് വേഗംകൂടിയ മോട്ടോർകാർ വന്നു. അതിനുശേഷം വിമാനം. വിമാനത്തിൻെറ വേഗം പോരെന്നു തോന്നിയപ്പോൾ ശബ്ദത്തെക്കാൾ വേഗത്തിൽ പറക്കുന്ന വിമാനമുണ്ടായി. മോസ്കോയിൽ പോയിട്ടുവന്ന ഒരു കൂട്ടുകാരനോടു ഞാൻ ചോദിച്ചു: "മോസ്കോ എങ്ങനെ?" മോസ്കോയിലെ കമ്മ്യൂണിസമെങ്ങനെയെന്നാണ് ഞാൻ ചോദിച്ചതെന്നു ഗ്രഹിക്കാതെ അദ്ദേഹം പറഞ്ഞു: "ഓ ജററിലായിരുന്നു യാത്ര. ഇങ്ങോട്ടും ജററിൽ." കൂട്ടുകാരൻ വേഗത്തിന് അടിമപ്പെട്ടിരിക്കുന്നുവെന്ന് എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു. കുഞ്ഞുന്നാളിൽ മണ്ണെണ്ണയൊഴിച്ച തകരവിളക്കിൻെറ അടുത്തിരുന്നാണ് ഞാൻ പഠിച്ചത്. പിന്നെ അതു വെളിച്ചെണ്ണയൊഴിച്ച നിലവിളക്കായി. റാന്തലായി. വിദ്യുച്ഛക്തിവിളക്കായി. ഇന്ന് അറുപതു വാട്ട്സ് ബൾബിൻെറ താഴെയിരുന്നു ഞാനിത് എഴുതുന്നു. എന്നിട്ടും പ്രകാശം പോരെന്നു തോന്നൽ. എൻെറ പൂർവികർ നാരായംകൊണ്ട് ഓലയിൽ എഴുതുന്നത് ഞാൻ കണ്ടിട്ടുണ്ട്. കുടിപ്പള്ളിക്കൂടത്തിൽ ഞാനും ഓലയിലാണ് അക്ഷരമെഴുതിയിരുന്നത്. ഇന്നെനിക്കു സാധാരണമായ കടലാസ്സു പോരാ. മാനിഫോൾഡ് പേപ്പർ വേണം. അതും ജെ.കെ. മാനിഫോൾഡ് വേണം. എഴുതാൻ പാർക്കർ പേനയും. വാക്കുകൾക്കും വന്നിരിക്കുന്നു ആധിക്യം. ഒരു മലയാളരാജ്യമോ ഒരു മലയാളമനോരമയോ പണ്ടുണ്ടായിരുന്നു. ക്രമേണ പത്രങ്ങൾ പെരുകിത്തുടങ്ങി. വാരികകളും. അക്ഷരങ്ങൾ അല്ലെങ്കിൽ വാക്കുകൾ നമ്മെ ആക്രമിക്കുന്നു. കാലത്ത് ഉറങ്ങിക്കിടക്കുമ്പോൾ പത്രമിടുന്ന പയ്യൻ ജന്നലിൽക്കൂടി വാക്കുകൾ നിറഞ്ഞ പത്രം നമ്മുടെ മുഖത്തേക്കു വലിച്ചെറിയുന്നു. പലപ്പോഴും കണ്ണിനു ക്ഷതമേല്ക്കുന്നു. രാത്രിസമയത്ത് റോഡിലേക്ക് ഇറങ്ങിയാൽ ചുവന്ന അക്ഷരങ്ങളിലുള്ള പരസ്യങ്ങൾ ശൂന്യാകാശത്ത് മെല്ലെ നീങ്ങിക്കൊണ്ടിരിക്കുന്നതു കാണാം. ആധിക്യം നമ്മുടെ ജീവിതത്തിൻെറ ഒരു ഭാഗമായിത്തീർന്നിരിക്കുന്നു. ഇതുതന്നെയാണ് മെഡിസിനിലും കാണുക. പണ്ടൊക്കെ പനിവന്നാൽ നാലുകാശിനു ചുക്കുവാങ്ങിച്ച് കഷായമിട്ടു കുടിക്കും. മൂന്നുനേരം കുടിക്കുമ്പോൾ പനി മാറിയിരിക്കും. ഇന്ന് അതല്ല സ്ഥിതി. ഡോക്ടറെ ഒന്നു കണ്ടുപോയാൽ അദ്ദേഹത്തിൻെറ 'ഫീ' അമ്പതു രൂപ. കുറിച്ചുകിട്ടുന്ന മരുന്നിന് അമ്പതുരൂപ. ടാക്സിക്കാറിലെ യാത്രയ്ക്ക് അമ്പതുരൂപ. ആൻറിബയോട്ടിക് തരികയാണെങ്കിൽ പനിമാറി വേറൊരു രോഗം വരും. പിന്നീട് അതു ചികിത്സിച്ചു മാററണം. സ്വന്തം അനുഭവം പറയാം. അതിരുകടന്ന പുകവലികൊണ്ടാവണം എനിക്ക് രക്തധമനികൾ കട്ടിപിടിക്കുന്ന രോഗം വന്നു. ഡോക്ടർ മാത്യു റോയിയുടെ ചികിത്സ. അദ്ദേഹമെഴുതിത്തന്ന ഗുളികകളും മററു മരുന്നുകളും വാങ്ങാൻ ഒരുദിവസം ഇരുപതു രൂപ വേണം. മാസം അറുന്നൂറുരൂപ. ഇത്രയും പണം ചെലവാക്കി ഞാൻ രണ്ടുവർഷം ചികിത്സയ്ക്കു വിധേയനായി. രോഗം കുറഞ്ഞില്ല. കൂടക്കൂടെ ബോധംകെട്ട് പിറകോട്ടു മറിഞ്ഞുവീഴുമായിരുന്നു. അങ്ങനെയിരിക്കെ പ്രശസ്തനായ സാഹിത്യകാരൻ പി.കെ.

പരമേശ്വരൻനായർ എന്റെ രോഗമറിഞ്ഞ് ധന്വന്തരിമഠത്തിലെ കുമരകം പരമേശ്വരൻ പിള്ള വൈദ്യന്റെ അടുക്കലേക്ക് എന്നെ കൂട്ടിക്കൊണ്ടുപോയി. വൈദ്യൻ എന്നോടു പറഞ്ഞു: ''കാലത്ത് ഒരു യോഗരാജഗുഗ്ഗുലു ഗുളിക ജീരകവെള്ളത്തിൽ അലിയിച്ച് കഴിക്കണം. വൈകുന്നേരവും അതുപോലെ ഒരു ഗുളിക.'' ഒരു ഗുളികയുടെ വില പത്തുപൈസയാണ്. ഒരുമാസം ഞാൻ യോഗരാജഗുഗ്ഗുലു കഴിച്ചപ്പോൾ രോഗം മാറി. അങ്ങനെ 'റിവേഴ്സിബിൾ' അല്ലെന്ന് ഡോക്ടർമാർ പറയുന്ന ആർടീറിയോസ് ക്ളീറോസിസ് വൈദ്യന്റെ ചികിത്സകൊണ്ട് പരിപൂർണ്ണമായി ഭേദമായി.

മെഡിസിനിലെ ഈ ആധിക്യത്തെയാണ് സി.പി. നായർ ''കുറെ പിന്തിരിപ്പൻ ചിന്തകൾ'' എന്ന പ്രബന്ധത്തിലൂടെ പരിഹസിക്കുന്നത് (മനോരാജ്യം വാരിക). ആയുർവേദത്തിന്റെ കഴിവിനെയും മഹത്ത്വത്തെയും അദ്ദേഹം ഭംഗ്യന്തരേണ പ്രകീർത്തിക്കുന്നു. അതുകൊണ്ട് അദ്ദേഹമോ ഞാനോ അലോപ്പതിയുടെ ശത്രുവാണെന്ന് ആരും തെററിദ്ധരിക്കില്ലല്ലോ. ഞാൻ ഹോമിയോപ്പതിയൊഴിച്ച് ഒരു ചികിത്സാപദ്ധതിയുടെയും ശത്രുവല്ല.

## ചോദ്യം, ഉത്തരം

''ഏററവും ദയനീയമായ കാഴ്ചയേത്?''

''മാവേലി സ്റേറാറുകൾക്കുമുൻപിലായി പാവപ്പെട്ട സ്ത്രീകൾ ഒരുമൈൽ നീളത്തിൽ കൊടുംവെയിലത്ത് ക്യൂവായി നില്ക്കുന്നത്. ഈ കാട്ടാളത്തത്തിന് പരിഹാരം കാണാത്തത് കഷ്ടമാണ്. കാത്തുനില്പ് സർക്കാരിനോടു വെറുപ്പ് ഉണ്ടാക്കാനേ ഉപകരിക്കൂ.''

''ഇൻറ്യൂഷൻ—സഹജാവബോധം—എന്നാൽ എന്ത്?''

''യുക്തിയുടെ സഹായംകൂടാതെ സത്യത്തിലേക്ക് എത്താൻ മനുഷ്യരെ സഹായിക്കുന്ന ശക്തിവിശേഷം. പുരുഷന് ഈ കഴിവ് ഇല്ല. സ്ത്രീക്ക് വളരെക്കൂടുമിത്. ഒരാഭാസൻ വീട്ടിലെത്തിയാൽ അവൻ ആഭാസനാണെന്ന് സ്ത്രീ ഇൻറ്യൂഷൻകൊണ്ടു കണ്ടുപിടിക്കും. പുരുഷന് അതു സാധിക്കില്ല. മാന്യനാണ് ആഗതനെന്ന് അയാൾ വിചാരിച്ചുകൊണ്ടിരിക്കും. ഭർത്താവ് അന്യസ്ത്രീയിൽ തൽപരനാണെങ്കിൽ അത് ഇൻറ്യൂഷൻകൊണ്ട് മനസ്സിലാക്കാൻ സ്ത്രീക്ക് ഒരു പ്രയാസവുമില്ല. ചിലർ പറയുന്നു, അതിദൂരഭാവിയിൽ ഭർത്താവ് ഇഷ്ടപ്പെടാൻ പോകുന്ന സ്ത്രീയെയും ഭാര്യ മുൻകൂട്ടി കണ്ടുപിടിക്കുമെന്ന്.''

''ധനത്തെസ്സംബന്ധിച്ച ദാരിദ്ര്യം?''

''ഭർത്താവിന്റെ അമിതമായ ചെലവുകൊണ്ട് ഉണ്ടാകുന്നത്.''

മനസ്സിനെസ്സംബന്ധിച്ച ദാരിദ്ര്യമോ?''

''ഭാര്യയിൽനിന്ന് ഭർത്താവിനുപകർന്നു കിട്ടുന്നത്. പഠിക്കാൻ മിടുക്കികളായിരുന്ന പെൺകുട്ടികൾപോലും വിവാഹം കഴിഞ്ഞാൽ ദിനപത്രം കൈകൊണ്ടു തൊടുകപോലുമില്ല. തൊടുന്നുണ്ടെങ്കിൽ അതു പവന്റെ വില അറിയാനായിരിക്കും.''

''സത്യത്തെ വലിച്ചുനീട്ടുന്ന ഒരു പടിഞ്ഞാറൻ എഴുത്തുകാരൻ?''

''എഴുത്തുകാരിയുടെ പേരു പറയാം. സൂസൻ സൊൺടാഗ്. അവരുടെ പ്രബന്ധങ്ങൾ വായിക്കുമ്പോൾ ഉജ്ജ്വലങ്ങളെന്നു തോന്നും. പക്ഷേ, അവർ പറയുന്നതൊന്നും വിമർശിക്കുന്ന ഗ്രന്ഥങ്ങളിൽ കാണുകയില്ല.''

''പുരുഷന്മാരുമില്ലേ ഈ രീതിയിൽ?''

''സാർത്ര്, ഷാങ്ഷെനെയെക്കുറിച്ചെഴുതിയ 'സെയിൻറ് ഷെനെ' ഇതുപോലൊരു പുസ്തകമാണ്. ചിന്തകളെ റബ്ബർപോലെയാണ് സാർത്ര് വലിച്ചുനീട്ടുന്നത്.''

''എന്തിന് ഇതു ചെയ്യുന്നു?''

''സത്യം കുറച്ചേയുള്ളുവെങ്കിൽ അതിനെ വലിച്ചുനീട്ടാതെ അന്യരെ കാണിക്കുന്നതെങ്ങനെ? നമ്മുടെ നവീന നിരൂപകരും ഇതുതന്നെയാണ് ചെയ്യുന്നത്.''

''പെൺകുട്ടികളാണല്ലോ 'ബോട്ടണി' ഐച്ഛികവിഷയമായി സ്വീകരിക്കുക. ആൺകുട്ടികൾക്ക് അതിൽ താൽപര്യവുമില്ല. എന്താണതിനു കാരണം?''

''മൈക്രോസ്കോപ്പിലൂടെ സെല്ലിനെ നോക്കുക എന്നത് രസപ്രദമായ ജോലിയാണ്. ഭാവികാലത്ത് ഭർത്താവിന്റെ ന്യൂനതകൾ അവർ കണ്ടുപിടിക്കുന്നതും മൈക്രോസ്കോപ്പിലൂടെയാണ്. ഇതിനുള്ള പരിശീലനമാണ് ബോട്ടണി പഠിക്കുക എന്നത്. ഞാൻ ബോട്ടണി പഠിച്ചയാളാണ്. അതിനാലാണ് സാഹിത്യകൃതികളെ ഇന്നു മൈക്രോസ്കോപ്പിലൂടെ നോക്കുന്നത്.''

*''ഏററവും ദയനീയമായ കാഴ്ചയേത്?''*

*''മാവേലി സ്റേറാറുകൾക്കു മുൻപിലായി പാവപ്പെട്ട സ്ത്രീകൾ ഒരുമൈൽ നീളത്തിൽ കൊടും വെയിലത്ത് ക്യൂവായി നില്ക്കുന്നത്. ഈ കാട്ടാളത്തത്തിന് പരിഹാരം കാണാത്തത് കഷ്ടമാണ്. കാത്തുനില്പ് സർക്കാരിനോടു വെറുപ്പ് ഉണ്ടാക്കാനേ ഉപകരിക്കൂ.''*

## ഗാന്ധിജി

മഹാഭാരതത്തിലെ സാങ്കല്പിക കഥാപാത്രമായ യുധിഷ്ഠിരനെക്കാളും മഹത്ത്വമാർന്ന ഒരു യഥാർത്ഥ വ്യക്തി ഭാരതത്തിലുണ്ടായി. അദ്ദേഹമാണ് ഗാന്ധിജി. യുധിഷ്ഠിരന്റെ വാക്കുകൾ കേൾക്കുമ്പോഴും പ്രവൃത്തികൾ കാണുമ്പോഴും ആ കഥാപാത്രത്തിൽ എനിക്കു വിശ്വാസമുണ്ടാകുന്നു. മഹാത്മാഗാന്ധിയുടെ വാക്കുകളും പ്രവർത്തനങ്ങളും എനിക്ക് ആത്മവിശ്വാസമുളവാക്കുന്നു. ഇങ്ങനെ ഓരോ ഭാരതീയനും ആത്മവിശ്വാസമുളവാക്കി സ്വാതന്ത്ര്യപ്രാപ്തിക്കുവേണ്ടി അവനെ സന്നദ്ധനാക്കി എന്നതിലാണ് ഗാന്ധിജിയുടെ മഹത്ത്വമിരിക്കുന്നത്. [മഹാത്മാഗാന്ധി ഭാരതീയരിൽ ചെലുത്തിയ സ്വാധീനശക്തിയെക്കാൾ വലുതാണ് യുധിഷ്ഠിരൻ അവരിൽ ചെലുത്തിയ സ്വാധീനശക്തിയെന്ന് രാജഗോപാലാചാരി പറഞ്ഞതിന്റെ മറുപുറമാണ് ഞാനിവിടെ ആവിഷ്കരിച്ച ചിന്താശകലം.] ജനതയ്ക്ക് ആത്മവിശ്വാസം ജനിപ്പിച്ച ഗാന്ധിജിക്കു തുല്യനായി മറെറാരു നേതാവ് ലോകചരിത്രത്തിൽ ഇല്ല തന്നെ. അദ്ദേഹത്തെക്കുറിച്ച് പി.എസ്. എക്സ്പ്രസ്സ് ആഴ്ചപ്പതിപ്പിലെഴുതിയ കുറിപ്പ് ഉത്തേജകമാണ്. ഗാന്ധിജിയെ വിസ്മരിച്ചു കഴിഞ്ഞു നമ്മളെല്ലാം. എങ്കിലും കൃതജ്ഞതയുള്ള ചിലരെങ്കിലും ഉണ്ടെന്ന് നമ്മെ ഗ്രഹിപ്പിക്കുന്നു പി.എസ്സിന്റെ രചന.

## രോഗം

ചിലർക്ക് അഞ്ചാംപനി (മണ്ണൻ) പിടിപെടുന്നതുപോലെയോ 'ഫ്ളൂ'വിന്റെ ആക്രമണം ഉണ്ടാകുന്നതുപോലെയോ കവിതയുടെ ബാധയുണ്ടാകുന്നു. അഞ്ചാംപനിയുടെ ലക്ഷണങ്ങൾ കണ്ടുകഴിഞ്ഞാൽ ഏതാണ്ട് ഏഴുദിവസം വേണം അവ മാറിക്കിട്ടാൻ. ഫ്ളൂവും ഒരാഴ്ച നില്ക്കും. എന്തു മരുന്നു കഴിച്ചാലും നിശ്ചിതദിനങ്ങൾ കഴിഞ്ഞേ മതിയാവൂ. കവിത ആക്രമിച്ചാൽ ഏറെ വരികൾ എഴുതിയാലേ കവി ഒന്നടങ്ങൂ. ജനയുഗം വാരിക തുറക്കൂ. 25-ാം പുറം നോക്കൂ. മത്തായി വെട്ടിക്കലിന് രോഗബാധയുണ്ടായതായി തെളിയും. കവിതയുടെ വൈറസ് മണ്ണന്റെ വൈറസ്പോലെ കവിയെ ആക്രമിക്കുന്നു. അമ്പതിലധികം വരികൾ എഴുതിയിട്ടേ മത്തായി പിന്മാറുന്നുള്ളൂ. കവിക്കു വലിയ കലാവാസന. ഭാര്യയ്ക്ക് അതിൽ പ്രതിഷേധം. അദ്ദേഹത്തെ പ്രോത്സാഹിപ്പിക്കാൻ സ്വന്തം അമ്മ മാത്രമേയുള്ളൂ. കാവ്യം അവസാനിപ്പിക്കുന്നത് ഇങ്ങനെ:

> ശ്രീമതി, നമുക്കിന്നു വേർപിരിഞ്ഞീടാം നിന്റെ
> ജീവിതസ്വാതന്ത്ര്യത്തിൽ മുൾപ്പടർപ്പാണെങ്കിൽ ഞാൻ
> മനസ്സിൽ തോന്നിപ്പോയിയെങ്കിലും പറഞ്ഞില്ല
> മനസ്സിൽ അഭിമാനം ചോദ്യചിഹ്നംപോൽ നില്ക്കെ
> നൊമ്പരം തിന്നാൻമാത്രം വിധിക്കപ്പെട്ടോനെന്നു
> സാന്ത്വനപ്പെടുന്നു ഞാൻ, ബാക്കി ജീവിതകാലം.

ഇങ്ങനെ കവിതയെഴുതിയാൽ നൊമ്പരം തിന്നുന്നതിൽ എന്തേ അദ്ഭുതം! ഭാര്യ പ്രതിഷേധിക്കുന്നതിൽ എന്തേ അദ്ഭുതം! വെട്ടിക്കൽ മത്തായി ശക്തിമത്തായി എഴുതുന്നുവെന്ന് സ്വയം വിചാരിക്കുന്നുണ്ടാവാം. പക്ഷേ, ഇത് വെറും വെട്ടിക്കലാണ്.

* * *

ഖുശ്വന്ത്സിങ്ങിന്റെ ഒരു നേരമ്പോക്കു കൂടിയാവട്ടെ: രാജീവ്ഗാന്ധിയും ഹിന്ദുജയും അമിതാഭും ഒരു ഫിലിം നിർമ്മിക്കാൻ തീരുമാനിച്ചു. ഹിന്ദുജ പറഞ്ഞു: 'ഞാൻ ഫിലിമിനു വേണ്ട പണം മുടക്കാം.'

അമിതാഭ്: 'ഞാൻ അതിൽ അഭിനയിക്കാം.' രണ്ടുപേരും രാജീവിന്റെ നേർക്കു തിരിഞ്ഞു ചോദിച്ചു: 'നിങ്ങൾ ഫിലിമിനുവേണ്ടി എന്തു ചെയ്യും?' രാജീവ് പറഞ്ഞു: 'ഞാനതു നോക്കിക്കൊണ്ടിരിക്കാം.'

# ടോംസിന്റെ ബോബനും മോളിയും




PRINTED AND PUBLISHED BY M.S. SREENIVASAN ON BEHALF OF KALA KAUMUDI PUBLICATIONS (Pvt) LTD. AT THE KALA KAUMUDI PRESS, TRIVANDRUM. EDITOR: S. JAYACHANDRAN NAIR